

നിരീക്ഷണം

കെ. രാജേശ്വരി

# ചരിത്രമറിയുന്നവരിൽ കോൺഗ്രസുകാർ തലതാഴ്ത്തുക

കോൺഗ്രസിൽ ആരാണ് ചരിത്രം പഠിക്കാൻ മെനക്കെടുന്നത്? ചോദിക്കുന്നത് കുമാരനാണ്. യു.കെ. കുമാരൻ- കഥാകൃത്ത്, പത്രപ്രവർത്തകൻ, സർവോപരി കേരള സാഹിത്യ അക്കാദമി വൈസ് ചെയർമാൻ.

കോൺഗ്രസുകാരായ അപൂർവം സാഹിത്യകാരന്മാരിൽ ഒരാളാണ് കുമാരൻ. കെ.എസ്.യുവിലൂടെ രാഷ്ട്രീയത്തിലും *വീക്ഷണ*ത്തിലൂടെ പത്രപ്രവർത്തന രംഗത്തും പ്രവേശിച്ചയാൾ. *വീക്ഷണം* അസ്തമിച്ചപ്പോൾ *കേരള കൗമുദി*യിൽ ചേക്കേറിയെങ്കിലും രാഷ്ട്രീയ വീക്ഷണം തരിമ്പും മാറിയില്ല. ഖദർധാരിയാണ് കുമാരൻ. നമ്മൾ നൂറ്റ നൂലുകൊണ്ടും നമ്മൾ നെയ്ത വസ്ത്രംകൊണ്ടും നിർമിതം ഇതനീതിക്കൊരന്ത്യാവരണം. കോൺഗ്രസിലെ ആൻറണി വിഭാഗത്തോടാണ് കുമാരൻജിക്ക് പ്രതിബദ്ധത. ആദർശധീരൻെറ ജനോപകാര പരിപാടികൾക്ക് സൈദ്ധാന്തിക പിന്തുണ നൽകുന്നവരിൽ പ്രധാനിയാണ് അദ്ദേഹം. മുത്തങ്ങയിൽ ആദിവാസികൾക്ക് നേരെ നടന്ന പൊലീസ് അതിക്രമത്തെ സാംസ്കാരിക നായകർ ആകമാനം അപലപിച്ചപ്പോഴും കുമാരൻ കുലുങ്ങിയില്ല. *കലാകൗമുദി*യുടെ 1435ാം ലക്കത്തിൽ (2003 മാർച്ച് 2) അദ്ദേഹമെഴുതിയ ലേഖനം എം.ടി-സക്കറിയ-കുഞ്ഞബ്ദുള്ള-സാറാ ജോസഫ് പ്രഭൃതികൾക്കുള്ള ചുട്ട മറുപടിയായിരുന്നു.

ഇത്രയൊക്കെ പാടുപെട്ടിട്ടും എൻ.പി. മുഹമ്മദ് മരിച്ച ഒഴിവിൽ അക്കാദമി അധ്യക്ഷസ്ഥാനം കൊടുത്തില്ല, സർക്കാർ. സാമുദായിക പരിഗണനയാൽ കേച്ചേരിയിൽ നിന്നൊരു പാട്ടെഴുത്തുകാരനെ കൊണ്ടുവന്ന് ചെയർമാനാക്കി. എന്നാലും കുമാരന് കുണ്ഠിതമേതുമില്ല. ത്യാഗമെന്നതേ നേട്ടം, താഴ്മതാനഭ്യുന്നതി. താരകാമണിമാല ചാർത്തിയാലതും കൊള്ളാം, കാറണിച്ചെളി നീളെപ്പുരണ്ടാലതും കൊള്ളാം. ഈ സർവോദയ മനഃസ്ഥിതിതന്നെയാകണം നവംബർ 3ാം തീയതിയിലെ *കേരള കൗമുദി*യിൽ 'കോൺഗ്രസുകാരിൽ ചരിത്രം വായിക്കുന്നവർ കൈപൊക്കുക' എന്ന സോദ്ദേശ ലേഖനമെഴുതാനും പ്രേരണ നൽകിയത്.

ചരിത്രബോധമില്ലാത്തവരാണ് കോൺഗ്രസുകാരേവരും എന്ന് കരുതരുത്. 'ഗ്ലിംസസ് ഓഫ് വേൾഡ് ഹിസ്റ്ററി'യും 'ഡിസ്കവറി ഓഫ് ഇന്ത്യ'യുമെഴുതിയതാരാണ്? പണ്ഡിറ്റ് ജവഹർലാൽ നെഹ്റു-രാഷ്ട്രശിൽപി, കോൺഗ്രസ് നേതാവ്. ഇന്ത്യാ ചരിത്രത്തിലും സമ്പന്നവും വൈവിധ്യപൂർണവുമായ ഭാരതീയ സംസ്കാരത്തിലും അഗാധ പണ്ഡിതയാണ് കോൺഗ്രസിൻെറ പരമോന്നത നേതാവ് സോണിയാ മായ്നോ ഗാന്ധി. കേരള ചരിത്ര ഗ

വേഷണ കൗൺസിൽ പിരിച്ചുവിട്ട് ഗസറ്റിയേഴ്സ് വകുപ്പ് പുനഃസ്ഥാപിക്കാൻ ശ്രമിച്ച നമ്മുടെ സാംസ്കാരിക മന്ത്രി കാർത്തികേയൻജിയേയും മറക്കാൻ പാടില്ല.

കോൺഗ്രസിലെ ഗ്രൂപ്പുവഴക്കും കരുണാകരപക്ഷക്കാർക്ക് പെട്ടെന്നുണ്ടായ മാർക്സിസ്റ്റ് പ്രണയവുമാണ് ലേഖനത്തിന്റെ പ്രമേയം. മതേതര ശക്തികളുടെ ശിഥിലീകരണവും ദൗർബല്യവും വർഗീയ ഫാഷിസ്റ്റ് ശക്തികളുടെ വളർച്ചക്കാണ് വഴിയൊരുക്കുക എന്ന് കുമാരൻ താക്കീത് നൽകുന്നു: “കോൺഗ്രസ് ശിഥിലീകരിച്ചാൽ കേരളം ഭാവിയിൽ അഭിമുഖീകരിക്കുന്ന ഒരു വലിയ ദുരന്തവും ഇതായിരിക്കും. എന്നാൽ, നേരത്തേ നിർണയിക്കപ്പെട്ട ചിലത് നേടിയെടുക്കാനുള്ള വ്യഗ്രതയിൽ ചിലർ ഈ ഭീകര യാഥാർഥ്യത്തെ മറക്കുകയോ കണ്ടില്ലെന്ന് നടിക്കുകയോ ചെയ്യുന്നു.” 1979-80 കാലഘട്ടത്തിൽ ഇവിടെയൊരു കൂട്ടർ കോൺഗ്രസിനെ ശക്തിപ്പെടുത്താനായി മാർക്സിസ്റ്റ് പടകുടീരത്തിൽ കുടിയേറിയ പഴങ്കഥ കുമാരൻജി മറന്നതോ ഓർമയില്ലെന്ന് നടിക്കുന്നതോ?

1976ൽ (അച്ചടിപ്പിശകാവാനേ തരമുള്ളൂ, 1996 എന്ന് തിരുത്തി വായിക്കുക) യു.ഡി.എഫിന് ജയിക്കാനുള്ള വ്യക്തമായ രാഷ്ട്രീയ സാഹചര്യം ഉണ്ടായിട്ടും പരാജയപ്പെടുകയായിരുന്നു. കുമാരൻ എഴുതുന്നു: “യു.ഡി.എഫ് സ്ഥാനാർഥികൾ, പ്രത്യേകിച്ചും കോൺഗ്രസ് സ്ഥാനാർഥികൾ പല സ്ഥലത്തും പരാജയപ്പെട്ടത് നിസ്സാര വോട്ടുകൾക്കാണ്. വളരെ സമർഥമായ കാലുവാരലിന്റെ ഫലമായിരുന്നു ഇത്. കോൺഗ്രസ് ഭരണത്തിലെത്തിയില്ലെങ്കിലും കുഴപ്പമില്ല, മറ്റു ചിലർ അധികാരത്തിൽ തിരിച്ചെത്തരുതെന്ന നിർബന്ധബുദ്ധിയുടെ ഫലമായിരുന്നു ഈ തോൽവി.” കുന്നംകുളത്ത് ഐ ഗ്രൂപ്പിലെ ടി.വി. ചന്ദ്രമോഹൻ തോറ്റത് 884 വോട്ടിനാണ്. തൃശൂർ പാർലമെന്റ് സീറ്റിൽ കെ. കരുണാകരൻ പരാജയപ്പെട്ടത് ആയിരത്തിൽപരം വോട്ട് വ്യത്യാസത്തിലും. അങ്ങനെയെങ്കിൽ കാലു വാരിയവരാര്? കോൺഗ്രസ് അധികാരത്തിൽ തിരിച്ചെത്തിയില്ലെങ്കിലും കുഴപ്പമില്ല എന്ന് നിനച്ചവർ ആരൊക്കെ?

അവസാന ഖണ്ഡികയിലാണ് കുമാരേട്ടന്റെ ചരിത്രവിജ്ഞാനം കരകവിഞ്ഞൊഴുകുന്നത്: “1976ൽ പശ്ചിമ ബംഗാളിലും ഇതുപോലുള്ള ഒരു രാഷ്ട്രീയ സമസ്യ ഉരുത്തിരിയുകയുണ്ടായി. കോൺഗ്രസിന്റെ നെടുങ്കോട്ടയായ ബംഗാളിൽ ഗ്രൂപ്പുകൾ തലപൊക്കി. അജയ മുഖർജിയുടെ നേതൃത്വത്തിൽ ബംഗ്ലാ കോൺഗ്രസുണ്ടായി. മാർക്സിസ്റ്റു പാർട്ടിയുടെ സഹായത്തോടെ മുഖർജി മുഖ്യമന്ത്രിയായി. ഏതാനും മാസം അദ്ദേഹം ഭരിച്ചു. അദ്ദേഹത്തെ താഴെയിറക്കി പിന്നീട് നടന്ന തെരഞ്ഞെടുപ്പിൽ ഇടതുമുന്നണി അധികാരത്തിലേറി. അതിന് ശേഷം ബംഗാളിൽ കോൺഗ്രസ് അധികാരത്തിൽ വന്നിട്ടില്ല...”

ലേഖകൻ പറയുന്ന രാഷ്ട്രീയ സമസ്യ ഉരുത്തിരിഞ്ഞത് 1967ലാണ്; 1976ലല്ല. (വീണ്ടും അച്ചടിപ്പിശകെന്ന് സമാധാനിക്കുക.) അജയ്കുമാർ മുഖർജിയെ ബംഗാൾ പി.സി.സി പ്രസിഡൻറ്സ്ഥാനത്തുനിന്ന് നീക്കിയത് 1966 ജനുവരി 20ന്, ബംഗ്ലാ കോൺഗ്രസുണ്ടാക്കിയത് ആ വർഷം ജൂലൈ 15ന്. 1967 ഫെബ്രുവരിയിൽ നടന്ന പൊതുതെരഞ്ഞെടുപ്പിൽ കോൺഗ്രസായിരുന്നു ഏറ്റവും വലിയ ഒറ്റക്കക്ഷി. 280 അംഗസഭയിൽ കോൺഗ്രസിന് 127; ഇടതുപാർട്ടികൾക്കെല്ലാംകൂടി 151. അജയ് മുഖർജി മുഖ്യമന്ത്രിയും സഖാവ് ജ്യോതിബസു ഉപമുഖ്യനുമായി മാർച്ച് 2ന് ഐക്യമുന്നണി സർക്കാർ അധികാരത്തിലേറി. നവംബർ 2ന് ഭക്ഷ്യമന്ത്രി ഡോ. പി.സി. ഘോഷ് പാലംവലിച്ചു, ഗവർണർ ധരംവീര മന്ത്രിസഭയെ ഡിസ്മിസ് ചെയ്തു. കോൺഗ്രസ് പിന്തുണയോടെ ഡോ. ഘോഷ് മന്ത്രിസഭയുണ്ടാക്കിയെങ്കിലും അതും അൽപായുസ്സായി.

1969 ഫെബ്രുവരി 9ന് ബംഗാൾ നിയമസഭയിലേക്ക് ഇടക്കാല തെരഞ്ഞെടുപ്പ് നടന്നു. ഐക്യമുന്നണിക്ക് 210 സീറ്റ് കിട്ടി. സി.പി.എം 80, സി.പി.ഐ 30, ബംഗ്ലാ കോൺഗ്രസ് 33, ഫോർവേഡ് ബ്ലോക്ക് 21, ആർ.എസ്.പി 12, മറ്റുള്ളവർ 34. വീണ്ടും അജയ് മുഖർജി മുഖ്യമന്ത്രി, ജ്യോതിബസു ഉപമുഖ്യമന്ത്രി. ഇത്തവണ മുന്നണിക്കകത്ത് അഭിപ്രായവ്യത്യാസം രൂക്ഷമായി. 1970 മാർച്ച് 16ന് മന്ത്രിസഭ നിലംപൊത്തി. ബദലുണ്ടാക്കാൻ ജ്യോതിബസു കിണഞ്ഞു ശ്രമിച്ചെങ്കിലും ഫലമുണ്ടായില്ല. മാർച്ച് 19ന് ബംഗാൾ രാഷ്ട്രപതിഭരണത്തിലായി.

1971 മാർച്ച് 10ന് വീണ്ടും തെരഞ്ഞെടുപ്പ്. സി.പി.എം മുന്നണിക്ക് 108, കോൺഗ്രസിന് 105. അത്തവണ അജയ് മുഖർജി കോൺഗ്രസ് പിന്തുണയോടെ മന്ത്രിസഭയുണ്ടാക്കി. കിഴക്കൻ പാക്കിസ്ഥാനിൽ നിന്നുള്ള അഭയാർഥി പ്രവാഹവും നക്സൽ അക്രമവും സർക്കാറിന്റെ നില തെറ്റിച്ചു. ജൂൺ 28ന് മുഖർജിയുടെ മൂന്നാമൂഴവും കഴിഞ്ഞു, വീണ്ടും രാഷ്ട്രപതിഭരണം.

കോൺഗ്രസ്സുകാരിൽ ചരിത്രം വായിക്കുന്നവർ കൈ പൊക്കുക

1972 മാർച്ച് 11ന് നടന്ന തെരഞ്ഞെടുപ്പിൽ സി.പി.എം തകർന്നടിഞ്ഞു. കോൺഗ്രസ് -സി.പി.ഐ മുന്നണി പശ്ചിമ ബംഗാൾ തൂത്തുവാരി. 280ൽ 216ഉം കോൺഗ്രസ് നേടി; സി.പി.എം 13ൽ ഒതുങ്ങി. അതിഗംഭീര ബൂത്തുപിടിത്തവും അക്രമവും നടന്ന ബാരാനഗറിൽ ജ്യോതിബസു പരാജിതനായി. സി.പി.ഐ സ്ഥാനാർഥി ശിവപാദ ഭട്ടാചാര്യയുടെ ഭൂരിപക്ഷം 38,000. 1946 മുതൽ ബംഗാൾ നിയമസഭയുടെ അവിഭാജ്യ ഘടകമായിരുന്ന ജ്യോതിബാബുവിന്റെ ഏക തെരഞ്ഞെടുപ്പ് പരാജയം.

1972 മാർച്ച് 20ന് കോൺഗ്രസ് നേതാവ് സിദ്ധാർഥ ശങ്കർ റായ് മന്ത്രിസഭ രൂപവത്കരിച്ചു. ഭരണഘടനാ വിദഗ്ധൻ, ദേശബന്ധു സി.ആർ. ദാസിന്റെ ചെറുമകൻ. ഭരണം പൊടിപാടി. നക്സലുകളെന്ന് സംശയിക്കപ്പെട്ട നൂറുകണക്കിന് യുവാക്കൾ പൊലീസുമായുള്ള ‘ഏറ്റുമുട്ടലിൽ’ കൊല്ലപ്പെട്ടു. മുമ്പേ

പറന്ന പക്ഷികളത്രയും സർക്കാറിൻെറ ഉരുക്കുമുഷ്ടിയാൽ പിടഞ്ഞുമരിച്ചു. പിന്നാലെ അടിയന്തരാവസ്ഥയുമെത്തി -കരൾ പിളരുംകാലം.

1977 മാർച്ചിൽ നടന്ന ലോക്സഭാ തെരഞ്ഞെടുപ്പിൽ ഉത്തരേന്ത്യയിലാകമാനം കോൺഗ്രസ് തകർന്നടിഞ്ഞു. ബംഗാളിലെ 42 സീറ്റുകളിൽ മൂന്നിടത്തേ പാർട്ടി ജയിച്ചുള്ളൂ. സി.പി.എം 17, ജനത 13, മറ്റുള്ളവർ 7. ഏപ്രിൽ 30ന് സംസ്ഥാന മന്ത്രിസഭ ഡിസ്മിസ് ചെയ്യപ്പെട്ടു, സിദ്ധാർഥ ദാ റൈറ്റേഴ്സ് ബിൽഡിംഗ് വിട്ടിറങ്ങി. ജൂണിൽ നടന്ന തെരഞ്ഞെടുപ്പിൽ സി.പി.എം ഒറ്റക്ക് ഭൂരിപക്ഷം നേടി -178 സീറ്റ്. ജനതാപാർട്ടിക്ക് 29, കോൺഗ്രസിന്20.

1977 ജൂൺ 21ന് ജ്യോതിബസു മുഖ്യമന്ത്രിയായി സത്യവാചകം ചൊല്ലി. അന്നുയർന്ന ചെങ്കൊടി ഇന്നും അക്ഷീണം പാറുകയാണ്.

എന്താണ് ബംഗാളിലെ ഇടതുമുന്നണിയുടെ വിജയരഹസ്യം? ഭൂപരിഷ്കരണം നടപ്പാക്കിയതോ, കോൺഗ്രസിലെ ഗ്രൂപ്പുവഴക്കോ? ബംഗാളിയിൽ *മനോരമ* പ്രസിദ്ധീകരിക്കാത്തതുകൊണ്ടാണെന്ന് വാദിക്കുന്നവരുണ്ട്; ജ്യോതിബസുവിന് നായനാരോളം നർമബോധമില്ലാത്തതുകൊണ്ടാണെന്ന് സമർഥിക്കുന്നവരും. 1972-77 കാലത്തെ കോൺഗ്രസ് ഭരണത്തിൻെറ മധുരസ്മരണകൾ ബംഗാളിയുടെ ഹൃദയത്തിൽ മായാതെ നിൽക്കുന്നു എന്നതും കാരണമാകാം. യു.കെ. കുമാരൻ അംഗീകരിച്ചാലും ഇല്ലെങ്കിലും ഒരു കാര്യം സത്യമാണ്- 1949-50 കാലത്ത് തിരുകൊച്ചിയിലും അടിയന്തരാവസ്ഥക്കാലത്ത് സംസ്ഥാനത്താകെയും നടന്നതിലും എത്രയോ ഭയാനകമായ മനുഷ്യവകാശ ലംഘനമാണ് കോൺഗ്രസ് ഭരണകാലത്ത് ബംഗാളിൽ നടന്നത്. കരുണാകരന് മാപ്പ് കൊടുക്കാൻ മലയാളിക്കാവും, സിദ്ധാർഥ ശങ്കർ റായിയോട് ക്ഷമിക്കാൻ ബംഗാളിക്ക് സാധിക്കില്ല.

1999 ഒക്ടോബറിലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ കൊൽക്കത്ത നോർത്ത് വെസ്റ്റിൽ കോൺഗ്രസ് സ്ഥാനാർഥിയായി മൽസരിച്ച സിദ്ധാർഥന് ജാമ്യസംഖ്യ തിരിച്ചുപിടിക്കാൻ കഴിഞ്ഞില്ല!

അജയ് മുഖർജിയല്ല, സിദ്ധാർഥ ശങ്കർ റായിയാണ് ബംഗാളിൽ കോൺഗ്രസിന് കുഴിതോണ്ടിയത്. ഇവിടെ കോൺഗ്രസിൻെറ ശവപ്പെട്ടിയിൽ അവസാനത്തെ ആണിയടിക്കുന്നത് ആൻറണി ആയിരിക്കും. വിലാപയാത്രക്ക് മുന്നിൽ കുന്തിരിക്കം പുകയുന്ന ധൂപക്കുറ്റി വീശുന്നവർ കുമാരൻ മുതൽപേരും. ●